# ഇരുപത്തൊന്നാം നൂററാണ്ടിലേക്ക്

## ഗാനങ്ങളും സംഗീതശില്പങ്ങളും നാടകങ്ങളും



# ശാസ്ത്ര സാംസ്കാരിക ജാഥ '86

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

ഇരുപത്തൊന്നാം നൂററാണ്ടിലേക്ക്
ഗാനങ്ങളും സംഗീതശില്പങ്ങളും നാടകങ്ങളും,
പ്രസാധനം, വിതരണം :
കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, തൃശ്ശൂർ-2
ഒന്നാം പതിപ്പ്. 1986 നവംബർ.
അച്ചടി : കൈരളിപ്രസ്സ്, തൃശ്ശൂർ.
വില : ഒരു രൂപ

KSSP. SSJ. 2/86 Cr. 8. 1/15,000

# ഇരുപത്തൊന്നാം നൂററാണ്ടിലേക്ക്

മൂപ്പനും കൂട്ടരും പാടിക്കളിച്ച് കടന്നുവന്ന് രണ്ടു വരിയായി മുഖാമുഖം നിൽക്കുന്നു:

'തന്നനാ താനെന്നനാ താനെന്നെ തിത്തെ
തന്നനാ'

അനൗൺസ്മെൻറ് വാഹനം കടന്നുപോകുന്നു. 'ഇരുപത്തൊന്നാം നൂററാണ്ടിലേക്കുള്ള മഹത്തായ പ്രയാണം ഈ പൈലററ് വാഹനത്തിൻെറ തൊട്ടുപിന്നാലെ കടന്നുവരുന്നു...'

മൂപ്പൻ: കേട്ടില്ലേ കൂട്ടരേ! തൊർക്കത്തോട്ടുള്ള തേരു വരുന്നെന്ന്. നമ്മളെയെല്ലാം സുകിപ്പിക്കാൻ കൊണ്ടു പോകുന്നെന്ന്–വരിൻ കൂട്ടരേ–

താനന്നാ തന്നന്നാരോ
താനന്നാ തന്നന്നാരോ...

സംഘം പാടിക്കളിക്കുന്നു.

തൊർക്കത്തോട്ടൊരു തേരോടണേ
തൂക്കിക്കണേ കൂട്ടരുവന്നോളിൻ
കണ്ടനും കോരനും മുണ്ടനും മുടന്തനും
തെണ്ടിനടക്കണെ തെരുവിലെ മക്കളും

തെണ്ണോം തീനോം ഒയ്യാത്തോരും
കണ്ണും കാതും കേക്കാത്തോരും
അച്ചരവിദ്യ പഠിക്കാത്തോരും
എച്ചിലുതിന്നു നടക്കുന്നോരും

വീടും കൂടും ഇല്ലാത്തോരും
ചോലീം വേലേം ഇല്ലാത്തോരും
ഹരിജന ഗിരിജന പൊരിജനവർഗ്ഗോം
ഇരവും പകലും പണിചെയ്‌വോരും

ഇരുപത്തൊന്നാം നൂററാണ്ടിനുപാൻ
വരിനോ അവിടെ തൊർക്കം കാണാം
ടെലിവിശനുണ്ടേ കമ്പ്യൂട്ടർ പൊൻ-
തളികേൽ പാലും പയവും തരുവേ

പളപള മിന്നണ കോട്ടും സൂട്ടും
കെളവനു് പോലും കാലുറയുണ്ടേ
അച്ചരമറിയാത്തോക്കു് നവോദയ
വിദ്യാലയമുണ്ടാക്കിത്തരുവേ-

ഇരുപത്തൊന്നാം നൂററാണ്ടിനുപാൻ
വരിനോ വരിനോ തമയം പോണേ

വാഹനം: ഇരുപത്തൊന്നാം നൂററാണ്ടിലേക്കുള്ള മഹത്തായ പ്രയാണം ഇതാ ഇവിടെ എത്തിച്ചേന്നിരിക്കുന്നു.

മൂപ്പൻ: ദേടാ കൊച്ചുങ്ങളെ, 21-ാം നൂററാണ്ടിലേക്കുള്ള വണ്ടി എത്തിക്കഴിഞ്ഞെന്നു്-നമുക്കും ഒരുങ്ങി നിൽക്കാം.

(തിക്കും തിരക്കും തയ്യാറെടുപ്പിന്റെ ബഹളവും)

മൂപ്പൻ: ബഹളമുണ്ടാക്കാതെ നിൽക്കിൻ കൂട്ടരെ-എല്ലാവരേം കൊണ്ടുപോകാം-ഈ മൂപ്പനിരിക്കണ കാലം ഒരുത്തനേം ഇവിടെ ഇട്ടേച്ചു പോകത്തില്ല-

ഒരാൾ: അല്ല മൂപ്പാ-എക്കൊരു തംശയം-ഇതിപ്പം ഏതാ നൂററാണ്ടു്?

മൂപ്പൻ: അതിപ്പോ ഏതായാലെന്താടാ കൊച്ചുങ്ങളേ–അതൊക്കെ നമുക്ക് അവരോട്ട് ചോദിക്കാം.

എല്ലാവരും: ശരിയാ–അവരോട്ട് ചോദിക്കാം.

മൂപ്പൻ: കൊച്ചുങ്ങളേ–അതാ ശബ്ദം കേക്കുന്നെടാ–20 കുതിരകളെക്കെട്ടിയ തേര്–നമ്മളെയൊക്കെ കൊണ്ടുപോകാനാണെടാ!

ഒരാൾ: രണ്ട് കൊടിപാറണ കണ്ടോ മൂപ്പാ–

വേറൊരാൾ: ദാ–നെററിപ്പട്ടം കെട്ടിയ രണ്ടാന–

മൂപ്പൻ: നിങ്ങളങ്ങ് ഒതുങ്ങി നിൽക്കെടാ–അത് തമ്പ്രാക്കളുവരണ തേരാ!

വേറൊരാൾ: നമ്മളെ എല്ലാവരേം കേററത്തില്ലേ മൂപ്പാ–

മൂപ്പൻ: ഞാൻ നേരത്തേ പറഞ്ഞില്ല്യോ, ഞാനൊള്ള കാലം ഒരുത്തനും പേടിയ്ക്കുണ്ടാന്ന്?

വേറൊരാൾ: അതല്ല മൂപ്പാ! ഇക്കണ്ട മാളോരൊക്കെ അതിൻറുള്ളില് കേറ്വോ?

മൂപ്പൻ: വലിയ വണ്ടിയാണെടാ കൊച്ചനേ അത്–എല്ലാവരേം കൊണ്ടുപോകും.

വേറൊരാൾ: അതിന് വലിയ ഇസ്സ്പീഡായിരിക്കും അല്ലേ മൂപ്പാ.

മൂപ്പൻ: അതേടാ കൊച്ചനേ! അധികനേരമൊന്നും അത് നിത്തുകില്ല. എല്ലാവരും ഒരുങ്ങി നിന്നോണം–കെട്ടും ഭാണ്ഡോമൊക്കെ മുറുക്കിക്കോ.

(തയ്യാറെടുപ്പിൻെറ ബഹളം. എല്ലാവരും ഒരുങ്ങുന്നു.)

ഒരാൾ: ഈ കോഴിക്കൂട്ടം കൂടെ എടുക്കട്ടേ മൂപ്പാ?

മൂപ്പൻ: എടത്തോടാ കൊച്ചനേ—ആ വട്ടമുറോംകൂടെ എടത്തോ.

ഒരാഠ; എൻെറ പട്ടീയെക്കൂടെ ഞാൻ കൊണ്ടുപൊക്കോട്ടെ?

വേറൊരാഠ: രാഹുകാലം കഴിഞ്ഞോ മൂപ്പാ?

മൂപ്പൻ: അതുപിന്നെ, തമ്പ്രാക്കന്മാരു് അതൊക്കെ നോക്കത്തില്ല്യോ? രാഹുകാലം കഴിഞ്ഞേ അവരു് പൊറപ്പെട്ടു.

(എല്ലാവരും കെട്ടും ഭാണ്ഡവുമായി തയ്യാറായി നിൽക്കുന്നു. വണ്ടി വരുന്നു.)

'ഇരുപത്തൊന്നാം നൂററാണ്ടിൻെറ
പടിക്കലെത്തി നമ്മഠ
ഒച്ചുകളെയും കവച്ചു് വെച്ചു്
കുതിച്ചുപായുക കാളേ
കുണ്ടും കുഴിയും നിറഞ്ഞ കാലത്തിൻ
പഞ്ചായത്തു് നിരത്തിൽ
ഈ 80 കോടിയേം കൊണ്ടേപായുക
നൊണ്ടിനടക്കും കാളേ

(വണ്ടി ചുററിവന്നു് നിൽക്കുന്നു. അതുവരെ മൂപ്പനും കൂട്ടരും വണ്ടി ശ്രദ്ധിച്ചു് നോക്കിക്കാണുന്നു.)

ഒരാഠ: ഇതാണോ മൂപ്പാ മൂപ്പൻ പറഞ്ഞ 20 കുതിരകളെ പൂട്ടിയ തേരു്?

വേറൊരാഠ: അയ്യോ! ഇതു് രണ്ടു് നൊണ്ടിക്കാളയല്ലേ!

മൂപ്പൻ: അങ്ങനെയൊന്നും പറയല്ലേ കൊച്ചുങ്ങളേ—കാളയായാലെന്താ കുതിരയായാലെന്താ, നമുക്കു പോയാൽ പോരേ?

വേറൊരാൾ: അതന്നെ-ഇനി അഥവാ നമ്മളെ കേററീ ല്ലെങ്കിൽ നമുക്കു് ഇതിൻെറയൊപ്പം നടന്നു പോകാമല്ലോ.

മൂപ്പൻ: എല്ലാവരും വരിയായി നിന്നോണം. ആദ്യം ഈ കാലുവയ്യാത്ത കൊച്ചൻ നിന്നോട്ടെ.

(നിരയായി നിൽക്കുന്നു.)

വണ്ടി: അല്ല-എങ്ങോട്ടാ മൂപ്പീന്നേ

മൂപ്പൻ: ഞങ്ങളും കൂടെ അങ്ങോട്ട് വരുവാന്നേ

വണ്ടി: എങ്ങോട്ടു്?

മൂപ്പൻ: മുമ്പേ തമ്പ്രാക്കളു് ഇതിലേ വിളിച്ചുപറഞ്ഞോ ണ്ടു് പോയില്ലേ? 21-ാം നൂററാണ്ടിലേക്കു് പോ കുന്നുണ്ടെന്നു്? എങ്ങളും അങ്ങോട്ടുതന്ന്യാ.

വണ്ടി: ശരി ശരി. കൊണ്ടുപോകാം-അതിനു മുൻപു് പട്ടിക ഒന്നു നോക്കണം. (വണ്ടിയിലേക്കു്) വായിച്ചേ—

| | | |
|---|---|---|
| വണ്ടിയിൽ നിന്നും: ഗോവർദ്ധൻദാസ് ടാററ | പു | 44 |
| മഹാവീരബിർള | പു | 52 |
| സ്വാമി മഹേഷ്യോഗി | പു | 50 |
| ശ്രീമതി ഫൂലൻദേവി | സ്ത്രീ | 24 |
| ചാൾസ് ശോഭ്രാജ്ജി | പു | 50 |
| സുകുമാരക്കുറുപ്പ് | പു | 38 |

വണ്ടി: നിങ്ങടെയൊക്കെ പേരൊന്നു പറഞ്ഞേ

മൂപ്പൻ: ഈ കാലുവയ്യാത്ത കൊച്ചൻെറ പേരു് കൊമരൻ

കൊമരൻ: അതെ. കണ്ടൻ മകൻ കൊമരൻ

മൂപ്പൻ: എൻ വേലൻ മകൻ കുഞ്ഞൻ

—ഏൻ ചാത്തൻ
—ഏൻ കറമ്പൻ
—ഏൻ നീലി
—ഏൻ കൊച്ചപെണ്ണ്
— ഏൻ ചീരൻ...

വണ്ടി: ഇതൊന്നും ഈ പട്ടികേലില്ലല്ലോ

മൂപ്പൻ: അയ്യോ തമ്പ്രാക്കളേ, എങ്ങള് അസ്സല് പട്ടിക തന്ന്യാ–

(ജോത്സ്യൻ വരുന്നു—വരിതെററിച്ച് പോകമ്പോഠം സംഘം ഇടപെടുന്നു–വണ്ടിക്കാരൻ ഇടപെട്ട്)

വണ്ടി: നിങ്ങളാരാ?

ജ്യോ: ഛേഷ്! ഛേഷ്! [ ഒരു ശ്ലോകം ചൊല്ലിയിട്ട്] – എന്നല്ലോ പ്രമാണം? ഈ മുഖത്ത് നോക്കീട്ട് സർവ്വ ഐശ്വര്യവും ഒത്തിണങ്ങിയതായിട്ടാണ് കാണുന്നത്. തിങ്കളാഴ്ചയും പൗർണ്ണമാസിയും! ഹായ്! യാത്ര മംഗളകരമാകും. മാത്രമല്ല ഇത്തവണ ഈ രഥം തെളിക്കുക ഈ കരങ്ങളായിരിക്കമെന്നു ഞാൻ പ്രവചിക്കുന്നു. എന്നാൽ ഞാനും കൂടി പ്രവേശിക്കുകയല്ലേ?

വണ്ടി: പേരെന്താ?

ജ്യോ: ജ്യോതിഷചിന്താമണി ബ്രഹ്മാനന്ദ് പുരോഹിത്

വണ്ടി: (ഉറക്കെ) പട്ടികേലൊണ്ടോ
വണ്ടിയിൽനിന്നും (ഉറക്കെ) ഇ–ല്ലാ...

വണ്ടി: (ഉറക്കെ) എന്നാൽ എഴുതിച്ചേർത്തോരേ—(ചിന്താമണിയോട്) കയറിക്കോളൂ. പിന്നെ ഒരു കാര്യം–അവിടെ ഈ ഭാഷയൊന്നും പോരാ! കാര്യങ്ങളൊക്കെ ഇംഗ്ലീഷിൽ വേണം പറയാൻ.

ജ്യോ: അതൊക്കെ ഞാൻ വണ്ടീലിരുന്നു് പഠിച്ചോളാം.

(കയറുന്നു)

കോരൻ: അതെന്തോ ഏപ്പാടാ? ഞങ്ങളെത്ര നേരമായി ഇങ്ങനെ കാത്തുകെട്ടിക്കിടക്കുന്നു? എന്നിട്ടിപ്പഴ് ഞങ്ങളെയെടുക്കാതെ ഇതെന്തോ ഏർപ്പാടാ?

വണ്ടി: അങ്ങനങ്ങ് ചൂടായാലോ? ആട്ടെ–പേരെന്താ?

കോരൻ: കോരൻ....

വണ്ടി: കോരനെന്താ പണി?

കോരൻ: കരിങ്കല്ല പൊടിക്കലാ

വണ്ടി: എങ്ങനെ? ഈ കൈകൊണ്ടോ?

കോരൻ: ആ! കൈകൊണ്ടു് തന്നെ

വണ്ടി: എന്നാലേ, അവിടെ, ഈ കയ്യിന്റെ ഒരേപ്പാടും ഇല്ല. അവിടെ അതിനൊക്കെ സ്റ്റോൺക്രഷർ

(തള്ളിമാററുന്നു)

ഇനി ഇക്കൂട്ടത്തിൽ ഇല്ലിററററ്സ് ആരെങ്കിലും ഉണ്ടോ?

ഒരാറം: ദേ ഇവൻ സ്കൂളിപ്പോയിട്ടുണ്ടു്

വണ്ടി: അതല്ലെടോ! അക്ഷരാഭ്യാസമില്ലാത്ത ആരെങ്കിലും ഉണ്ടോ–ന്നു്

ഓ! അതാണോ?

വ: ആണ്ട്! അങ്ങനെയുള്ളവർ ഇങ്ങ് മാറിനിന്നേ—നോക്കട്ടേ

(കുറേപ്പേർ മാറിനില്ക്കുന്നു.)

വ: ഓ! ഇത്രപേരെയൊന്നും കൊണ്ടുപോകാൻ പററത്തില്ല. പരിശോധിക്കണം.

(പരിശോധകൻ വണ്ടിയിൽനിന്നിറങ്ങിവരുന്നു! പരിശോധിക്കുന്നു. ഒന്നാമൻ അനുസരണ കാട്ടുന്നു. രണ്ടാമത്തെ ആറം ചവിട്ടുകയും മൂന്നാമത്തെ ആറം കുത്തുകയും ചെയ്യുന്നു: ഒന്നാമത്തെ ആളെ ചൂണ്ടി–) 'ഇതു് കുഴപ്പമില്ല'.

വ: ഉം....നവോദയാ (പരിശോധകൻ പോസ്റ്റർ എടുത്തു് പുറത്തു് ഒട്ടിക്കുന്നു എന്നിട്ടു് അകത്തേക്കു് വിടുന്നു).

(പുറത്തുനിന്നു് മററൊരാറം വരുന്നു.)

വണ്ടി: മനസ്സിലായില്ലല്ലോ.

അയാറം: ഞാനൊരു ചെറുകിട വ്യവസായിയാണു്

വണ്ടി: എന്നുപറഞ്ഞാൽ

അയാറം: ഈ സാമ്പാറുപൊടി മുളകുപൊടി മുതലായവയുടെ ഉല്പാദനം

വണ്ടി: വിദേശബന്ധം വല്ലതും ഉണ്ടോ? കാഡ്ബറീസ്, സിബാഗീഗി, സുസുക്കി...

അയാറം: ഏയ്! അങ്ങനെയൊന്നും ഇല്ല. നാടൻ വാങ്ങി നാടുനന്നാക്കുക എന്നതാണു് ചെറുകിട വ്യവസായികളുടെ നയം

പരിശോ: എന്തു വ്യവസായം?

അയാറം: ചെറുകിട വ്യവസായം

പരി: ഓ! തരികിട വ്യവസായം. വേണ്ട വേണ്ട. കുറഞ്ഞതു് യൂണിയൻ കാർബൈഡുമായി എങ്കിലും ബന്ധമുണ്ടായിരിക്കണം....പോയാട്ടെ

(അയാറം പോകുന്നു) നെക്സ്ററ്...ഓ ഇനി ആരുമില്ലെന്നാ തോന്നുന്നതു്. നമുക്കുപോകാം. (കയറുന്നു.)

വ: (ഉറക്കെ) ജ്യോതിഷ ചിന്താമണി കയറിയില്ലേ?

—ഹാജർ

നവോദയാ? — ഹാജർ

ഗോവദ്ധൻ ടാററ — ഹാജർ

മഹാവീർ ബിർള — ഹാജർ

ഫൂലൻദേവി — ഹാജർ

ശരി പുറപ്പെടാം. (കയറുന്നു, പാട്ട്—അപ്പോഴം മൂപ്പനും സംഘവും ഇടപെടുന്നു. ബഹളം. അതിനിടയിലേക്ക് ഒരാറം—തടിച്ച സമ്പന്നനായ ഒരുവൻ—ഓടിവരുന്നു)

അയാറം: നിൽക്കട്ടെ. നിൽക്കട്ടെ. വണ്ടി നിൽക്കട്ടെ.

പരി: സ്റ്റോ—പ്പ് (ഇറങ്ങിവരുന്നു) കാര്യമെന്താ?

(അയാറം) ചെവിയിൽ സ്വകാര്യം പറയുന്നു.

പരി: (ബഹുമാനം) ഓ! (വണ്ടിക്കാരനോട്) ലോകനാണയ പ്രഭു—ലോകനാണയ പ്രഭു

വണ്ടി: ഓ! കയറിക്കോളൂ—കയറിക്കോളൂ.

കയറുന്നു: (സംഘം ഇടപെടുന്നു. പ്രഭു കയറുന്നതോടെ വണ്ടി തകരുന്നു. പരിശോധകൻ ആദ്യം വണ്ടിക്കാരനെയും പിന്നെ പ്രഭുവിനെയും പിടിച്ചെഴുന്നേൽപ്പിക്കുന്നു. തുടന്ന് വണ്ടി തള്ളിക്കൂട്ടുന്നു. പക്ഷെ കാളകറം എഴുന്നേൽക്കുന്നില്ല) രക്ഷയില്ല എന്ന് വണ്ടിക്കാരനോട്—

മൂപ്പൻ: നിങ്ങള് വിചാരിച്ച ഒററയ്ക്കങ്ങു പോകാമെന്ന്—അല്ലേ?

എല്ലാവരും: അതു് നടക്കത്തില്ല.

മൂപ്പൻ: ഈ കല്ല് പൊട്ടിച്ചതു് ഞങ്ങളാ

ഒരാറം: ഈ പാത വെട്ടിയതു് ഞങ്ങളാ

ഒരാറം: ഈ വണ്ടി പണിതതു് ഞങ്ങളാ

എല്ലാവരും: ഞങ്ങളാ ഞങ്ങളാ ഞങ്ങളാ

മൂപ്പൻ: എന്നിട്ട് ഞങ്ങളില്ലാതെ അങ്ങ പോകാമെന്ന്
കരുതി അല്ലേ?

സംഘം: (പാട്ട്)

കാലം തിരിഞ്ഞു വരുന്നു
നവലോകം നമുക്ക വരുന്നു
മാരിക്കാറകന്നൊരു മാനത്ത് ചെങ്കതിരോൻ
നേരേയുദിച്ചു വരുന്നു
ഇരുളോടിയകന്നു വരുന്നു
മാററങ്ങൾവന്നു മത്ത്യനേററം ഉയന്നു ശാസ്ത്ര
നേട്ടങ്ങൾ കൊണ്ടു ജയിച്ചു
ചിലർമാത്രം ഇരുന്നു സുഖിച്ചു
കാലിക്ക തുല്യമായി വേലയ്ക്കു നിങ്ങൾ കണ്ടു
പാരിൻെറ മക്കളുണർന്നു
പുതിയൊരു പാതയ്ക്കുവേണ്ടി നിരന്നു

പാടി ചുവടുവച്ച് സദസ്സിലേക്ക്—

# സംഘമഹാഗാനം

നെഞ്ചുയർത്തി,യിന്ത്യയിൽ
നമുക്കു പാടുവാനൊരൊററ
സംഘഗാനം
അതിൻ സിംഹനാദം
പതിയെ,യെങ്ങുമെങ്ങുമതി–
ന്നനുരണനങ്ങൾ
പതിയെ,യെങ്ങുമെങ്ങുമതിൻ
പ്രതിഫലനങ്ങൾ

സ്വന്തമായതൊക്കെ
ബലികൊടുത്തു മർത്ത്യ–
നതിനു പകരം സ്വന്തമാക്കി
ശാസ്ത്രത്തിൻ ദീപശിഖ–പക്ഷെ–
എന്തുകൊണ്ടു് ചൂഷകൻെറ–
യന്ധകാരദുർഗ്ഗത്തിൽ
ബന്ധിതമിന്നും
അതിനെ മോചിപ്പിക്കാം
പൊറുതികേടുകൾക്കു നടുവിൽ
പൊരുതിനില്ക്കും മാനവൻെറ
മഹാവിമോചനത്തിൻെറ
പടവാളാക്കാം
വളരുമീ കരാളരാത്രി തൻെറ
നെഞ്ചകം പിളർന്നു
പ്രഭയൊഴുക്കുമൊരു
പ്രകാശഗോപുരമാക്കാം.

പതിയെ......

രണ്ടു വ്യാഴവട്ടങ്ങൾ
പിന്തിരിഞ്ഞു നോക്കുവാൻ
കണ്ടുവോ, വഴികളിൽ
പൊടിഞ്ഞ രക്തം
എന്തു ദുർഘടം നിറഞ്ഞ
പന്ഥാവിലുമീ ഞങ്ങൾ
ചിന്തയുടെ വിളക്കുമായ്
നടന്നു കയറി
ആയുധങ്ങൾ പലതുമടരിൽ
മുനയൊടിഞ്ഞിടുന്നു നോക്കൂ
ആയുധമിതണിഞ്ഞു ഞങ്ങൾ
പൊരുതിക്കയറീ
അഗ്നി മർത്ത്യനേകുവാൻ
കവന്ന പ്രൊമിത്ത്യൂസിൻ ബോ–
ധാഗ്നി ഞങ്ങൾ ചിന്തകളിൽ
കെടാതെ കാത്തു

പതിയെ.......

ഇന്നലെകൾ പകന്ന ധന്യ
ദിനരാത്രങ്ങളിൽ മർത്ത്യൻ
കുന്നുകൂട്ടിയിട്ട
വിശ്വവിജ്ഞാനം
അന്യമാക്കി
അവനിൽനിന്നുമതിനെ
നിങ്ങൾ കൈയടക്കി
വന്യമായ ലാഭക്കൊതി–
യതിനാൽ മാത്രം
വന്നു ഞങ്ങളിന്നിതാ
ശിരസ്സുയർത്തി
ഒന്നു മാത്രം,
തന്നുകൊള്ളു നിങ്ങ–
ളപഹരിച്ചതൊക്കെ
ഇന്നു ഞങ്ങൾ, ഞങ്ങൾ പാടും

സംഘഗാനമേററു പാടാൻ
പൊങ്ങുകയാണെങ്ങു,മൈത്രയോ
കഴുത്തുകറം
മർമ്മരങ്ങറം ഗജ്ജനങ്ങളായ്
മാറുന്നു
നിമ്മിതഗ്ഗങ്ങളുടെ
തറയിളകുന്നു
പതിയെ, ......

കുന്നുകറം നിരത്തീ
കാടുവെട്ടീ
മണൽക്കാടാക്കീ
തങ്ങളുടെ ഖജാനകറം
നിറച്ചവർ
പുഴകളിൽ വിഷം കലത്തി
പ്രാണവായുവും കെടുത്തി
പരിസരം ശ്മശാന–
തുല്യമാക്കിയോർ
യുദ്ധമോഹികറം–കൊള്ള
ലാഭമോഹികറം
ഭൂമിയെ കടുത്ത നരകമാക്കുവോർ
നിങ്ങറം ഞെട്ടിവിറയ്ക്കുന്ന
ഗജ്ജനങ്ങളാണു പല്ലവികറം
യുദ്ധമാണതിൻെറ
കാഹളധ്വനികറം
ശക്തമായ പടയൊരുക്കമാണു
ഞങ്ങളിത്രകാലം
ഇപ്രവാഹമഗ്രയാന,മോർക്കുക!

പതിയെ,യെങ്ങുമെങ്ങുമതി–
ന്നനുരണനങ്ങറം
പതിയെ,യെങ്ങുമെങ്ങുമതിൻ
പ്രതിഫലനങ്ങറം

# മുക്‌തിമന്ത്രം

മോചനം സ്വപ്നം കാണുന്നവരെ, സോദരരേ
പാതയേത് അതിൻ പാതയേത്
എത്രയോ കൈനാട്ടികൾ
എത്രയോ ചൂണ്ടുപലകകൾ
ഈ പെരുവഴിക്കൂട്ടത്തിൽ വഴിയറിയാതുഴലുന്ന തോഴരേ–
ഭാവിതൻ കരുന്നുകളേ–
നമ്മൾ നമ്മൾ നമ്മൾ മാത്രം
നമ്മളുടെ ഒരുമമാത്രം
അതുമാത്രം ഈ നമ്മുടെ മോചനമന്ത്രം.
ജപമാലകൾ, ഉരുക്കഴിക്കും മന്ത്രങ്ങൾ
മുളവടികൾ, ഉറയൂരിയ വാളുകൾ
എന്നുമീമനുഷ്യനെ മതിലുപണിത് തടവിലിട്ടു
കൊന്നൊടുക്കുവാൻ
കൂട്ടുനിന്ന വർഗ്ഗമേ
അവരും ക്ഷണിക്കുന്നു
സ്വർഗ്ഗത്തിൻ വാതിലുകൾ അവരും തുറന്നേ വിളിക്കുന്നു
കഴിയുമീ ഭുവനത്തിലൊരു സ്വർഗ്ഗമിവിടെ
പണിയുവാനീ നമ്മളൊത്തുനിന്നാൽ
ധരയിതിൽ നരകത്തിൽ വറചട്ടിയിൽ
വീണുപൊരിയുവാൻ കഴിയില്ല കാത്തുനില്ക്കാൻ
കഴിയില്ല കഥയറിയാത്ത കുഞ്ഞുങ്ങളായ്
പകയോടെ അന്യോന്യം കൊന്നുതീർക്കാൻ
പുതിയ പാഠങ്ങളും പുതിയ നേട്ടങ്ങളും
പുതിയ ലോകം, പിന്നെ പുതിയൊരാകാശവും
ഒരുമ മാത്രം—നമ്മുടൊരുമ മാത്രം
അതുമാത്രം നമ്മുടെ മുക്തിമന്ത്രം

# എയിഡ്സ്

(ചെണ്ടമേളം)

(തുടന്നു് അരങ്ങിൻെറ ഇടതുഭാഗത്തു് നിന്നു് സദസ്യർക്കിടയിലൂടെ പാട്ടുപാടികളിച്ച് സംഘം I വരുന്നു.)

പാട്ട്: പൊന്നുമാലോകരേ കേഠംപ്പിൻ
കണ്ണുനീരിൻ വാർത്ത

(അവർ അരങ്ങിലെത്തുമ്പോഠം മറുവശത്തുനിന്നും മറെറാരു സംഘം ഉച്ചത്തിൽ പാട്ടുംപാടി കളിച്ചുകൊണ്ടു് വരുന്നു. ഈ ഇടപെടൽ കണ്ടു് ഒന്നാം സംഘം സ്തബ്ധരായി നിൽക്കുന്നു.)

II പാട്ട്: വാ ഞങ്ങടെ കൂത്തുകണ്ടീടാം
ആനന്ദം കോരിനിറയ്ക്കാം
മാളോരേ വന്നുതടിയ്ക്കിൻ
മാളോരേ വന്നുനിരക്കിൻ

സംഘാടകൻ: ഏയ്! ഇതു പററില്ല. ആദ്യം വന്നവർ ആദ്യം കളിയ്ക്കട്ടെ.

സംഘം II: അതുപററില്ല. ഞങ്ങഠംക്കാദ്യം കളിയ്ക്കണം.

സംഘാടകൻ: കളിയിൽ ഫൗഠം കാണിക്കരുതു്. മാറി നിൽക്കണം. നിങ്ങഠംക്ക് പിന്നെക്കളിയ്ക്കാം.

സംഘം II: ഞങ്ങളാദ്യം കളിക്കും

സംഘം I: ഞങ്ങളാദ്യം...

(വാക്കേററം മൂക്കുമ്പോഠം സംഘാടകൻ, രണ്ടാംസംഘത്തെ ക്രുദ്ധനായി തള്ളിപ്പുറത്താക്കുന്നു.)

സംഘാടകൻ: ആരായാലും ശരി, ആദ്യം വന്നവർ കളി ക്കണം. നിങ്ങാംക്കും അവസരം തരാമെന്നു് പറഞ്ഞി ല്ലേ? (പുറത്താക്കുന്നു)

ഏയ്–ചെണ്ട, മൈക്ക് ഒക്കെ റഡിയല്ലേ?

ശരി–തുടങ്ങിക്കൊള്ളൂ–[ പോകുന്നു ]

സംഘം I: പൊന്നുമാലോകരേ കേംപ്പിൻ
കണ്ണുനീരിൻ വാർത്ത
കാട്ടുമക്കാം ഞങ്ങളുടെ പാട്ടുകേംക്കാനായി
കൊണ്ടുപോയ് തലസ്ഥാനത്തു്
തമ്പുരാക്കന്മാരു്
പാടി ഞങ്ങാം കുഴഞ്ഞയ്യോ വാടിവീണനേരം
നാട്ടുമന്നന്മാരു് പോലീസ്ജീപ്പിലാക്കിവിട്ടു

സംഘാടകൻ: ഓഹോ–പോലീസ് വഴിയിലിറക്കിവിട്ടു അല്ലേ കഷ്ടം...ആ എന്നിട്ടോ?

I: അവരു കൊണ്ടിങ്ങു വഴിയിൽ വിട്ടിന്നു
വലയുന്നേൻ ഞങ്ങളെല്ലാം
പൊന്നുമാലോകരേ...

II: (വീണ്ടും) പാട്ടും കളികളും ഞങ്ങടേലുണ്ടോ
ഒന്നാതരം കളി ഞങ്ങടേലുണ്ടോ

[സംഘാടകൻ വീണ്ടും ഇടപെട്ട് അവരെ പുറത്താക്കു ന്നു–അവർ രോഷാകുലരായി പുറത്തേക്ക്–]

I: കാട്ടമ്മേ തമ്പുരാട്ടീ...കാലതോയം മാററിടണേ...
കാട്ടുദൈവങ്ങളേയിന്നു്...കാത്തുരച്ചിച്ചീടണമേ...
നാട്ടുകാക്കും തമ്പുരാക്കാം...ത്രാണിയുള്ള തമ്പുരാക്കാം
ക്ഷീണരായ ഞങ്ങളെക്കൊന്നു്...ഓണമുണ്ടു്
തുകിക്കുന്നേ...

കാത്തുകൊള്ളണേ കാട്ടുദൈയ്‌വങ്ങളേ
പാട്ടിലെങ്ങളെയാക്കിത്തൊലച്ചേ

നാട്ടിലെ ചില രാക്ഷസർ കാട്ടമ്മേ
കൂട്ടത്തോടെ കൊലചെയ്തിടുന്നേ...

രണ്ടാം സംഘത്തിന്റെ നേതാവ്, ക്രുദ്ധനായിവന്നു്. 'കള്ളം–കള്ളം–പച്ചക്കള്ളം. പിടിച്ചിറക്കടോ ഇവരെ' (തിരിഞ്ഞു നോക്കുമ്പോൾ ആരും ശ്രദ്ധിക്കുന്നില്ലെന്നു കണ്ടു് ഇളിഭ്യനായി പോകുന്നു. സംഘം ഒന്നു് കളി തുടരുന്നു. അപ്പോൾ രണ്ടാം സംഘത്തിന്റെ നേതാവ് കൂട്ടരൊത്തു് വീണ്ടും വരുന്നു. വദ്ധിച്ച ആവേശത്തോടെ–)

II മേള....മേള....വായ്പാമേള....ഹരിജന ഗിരിജനങ്ങൾക്കു് വായ്പാമേള

സംഘം ഒന്നു് ഒതുങ്ങി മാറി ശ്രദ്ധിച്ചു നിൽക്കുന്നു.

II നേതാവ്: ആടുവാങ്ങാൻ...?

സംഘം: ആടുവായ്പാ

നേതാവ്: മാടുവാങ്ങാൻ...?

സംഘം: മാടുവായ്പാ...

നേതാവ്: കോഴിവാങ്ങാൻ...?

സംഘം: കോഴിവായ്പ....

നേതാവ്: ആനവാങ്ങാൻ....?

സംഘം: ആനവായ്പ... ആന വായ്പ...

II സംഘം I : ആന തരാം

II : കുതിര തരാം

ഒന്നിച്ച്: ആന തരാം കുതിര തരാം ആടുമാടു് വാങ്ങിത്തരാം തോടുവെട്ടാൻ കാശുതരാം വീടുവയ്ക്കാൻ ലോണുതരാം.

(അവർ ഒന്നാം സംഘത്തെ പ്രീണിപ്പിച്ചു് കൊണ്ടുവന്നു് നേതാവിന്റെ കാൽക്കൽ മുട്ടുകുത്തിക്കുന്നു.

അവർ ഭയഭക്തിയോടെ പാടുന്നു: (കാട്ടമ്മേ തമ്പുരാട്ടീ...')

(നേതാവ് അവരെ എഴുന്നേൽപ്പിക്കുന്നു. മുദ്രാവാക്യം വിളിച്ചു കൊടുക്കുന്നു. അനുയായികൾ അവരെക്കൊണ്ട് ഏററുവിളിപ്പിക്കുന്നു.

ഹരിജനോദ്ധാരണം....?

—നമ്മുടെ ലക്ഷ്യം

ഹരിജനങ്ങൾ...?

—നമ്മുടെ ജനങ്ങൾ

ആദിവാസികൾ...?

—നമ്മുടെ പിതാമഹന്മാർ

കാട്ടിലുള്ളവർ...?

— നാട്ടിലേയ്ക്ക്

നാട്ടിലുള്ളവർ...?

—കാട്ടിലേയ്ക്ക്

അവരെ പറഞ്ഞയക്കുന്നു. നേതാവും അനുയായികളും ചുററിനടന്നു് വന്നുനിൽക്കുന്നു.

അനു I: ഇതാ അപേക്ഷകൾ

നേതാ: ഇതിൽ ഒന്നും എഴുതിയിട്ടില്ലല്ലോ. വിരലടയാളം മാത്രമേ കാണുന്നുള്ളു.

അനു I: അതു് നമുക്കു് തരംപോലെ എഴുതിച്ചേർക്കാം.

നേതാ: പത്രക്കാരെ വിളിക്കു. ആനുകൂല്യങ്ങൾ പ്രഖ്യാപിക്കു.

അനു II: എൻെറ പട്ടയത്തിൻെറ കാര്യം

നേതാ: (പ്രഖ്യാപനം) വനം കയ്യേറിയ പാവപ്പെട്ട കയ്യേററക്കാർക്കെല്ലാം വനഭൂമിക്കു് സ്ഥിരം പട്ടയം.

അനു I: ഇതു് ആദിവാസികളെപ്പററി ഒരു സിനിമയെടുക്കാൻ ധനസഹായത്തിനുള്ള ഒരപേക്ഷയ ഇതുവരെ ഇറങ്ങിയിട്ടുള്ള ഏതു സിനിമയെക്കാളും നന്നാകും.

നേതാ: ആദിവാസികളെപ്പററി സിനിമയെടുത്തു് ജീവിച്ചുകൊള്ളുക.

(അകലെനിന്നു് ആദിവാസി പെൺകുട്ടികളുടെ കൂട്ടക്കരച്ചിൽ. അന്വേഷിച്ചു വരാൻ നേതാവു നിർദ്ദേശിക്കുന്നു. ഒരു അനുയായി ദൂരദർശിനിയിലൂടെ പരിശോധിച്ചിട്ടു് വരുന്നു.)

അനു: ആദിവാസി പെൺകുട്ടികളെ അവരുടെ മൂപ്പൻ കാട്ടിൽനിന്നിറക്കിവിട്ടതാണു്.

നേതാ: എന്താ കാര്യം?

അനു: ഓ! സാരമില്ല. അവരെ ആരോ ബലാൽസംഗം ചെയ്യുന്നു്.

സംഘം: (ക്രുദ്ധനായി) ഇതു് കുറെ കടന്ന കയ്യായി പോയി.

അനു: ശരിയാ. നമ്മളും ഇതിലൊന്നു് ഇടപെടണം. എന്തെങ്കിലും ഒരു നടപടിയുണ്ടാകണം.

നേതാവു്: (പ്രഖ്യാപനം) ബലാൽസംഗം ചെയ്യപ്പെടുന്ന ഹരിജനഗിരിജന പെൺകുട്ടികൾക്കു് 5000 രൂപാ നഷ്ടപരിഹാരം.

(സംഘാടകൻ അമർഷത്തോടെ പോകുന്നു.)

(ഫോൺശബ്ദം. നേതാവും അനുയായികളും സംസാരിക്കുന്നു.)

—'അവരുടെ കുട്ടികൾക്കു് ലപ്‌സംഗ്രാൻറു് കൊടുത്തിട്ടുണ്ടു്'.

—'ഗുഹയിൽ കഴിഞ്ഞിരുന്നവർക്കു് പ്രത്യേകം വീടുകൾ നൽകി'.

—'അവരെ പ്രത്യേകം കോളനികളിലാക്കി'.

—'താക്കോൽദാനത്തിനു് അങ്ങു് വരണം'.

സംഘാ: (പത്രം കാട്ടി) കുട്ടികൾ ലംപ്സംഗ്രാൻറു തുകകൊണ്ടു് ആട്ടമാട്ടുകളെ വാങ്ങി മേച്ചു് നടക്കുന്നെന്നു്.

നേതാ: തൊഴിലധിഷ്ഠിത വിദ്യാഭ്യാസം—ഹേ!

അനു: ദേശീയ വിദ്യാഭ്യാസനയത്തിൻെറ ഭാഗംതന്നെയാണു് ഹേ ഇതു്—

(ഒരു അനുയായി രണ്ടു് ആദിവാസികളെ കൊണ്ടു വന്നു് തള്ളുന്നു.)

നേതാ: ഉം?

അനു: ഇവരുടെ കോളനിയിൽ കള്ളവാററു്, കഞ്ചാവു് കൃഷി. കൃഷി മുഴുവൻ ഞങ്ങൾ നശിപ്പിച്ചു.

നേതാ: പത്രക്കാരെ വിളിക്കു—ഫോട്ടോഗ്രാഫറേയും.

(അകലെനിന്നും താളമേളം—നേതാവും അനുയായികളും മുന്നിലേക്കുവന്നു ശ്രദ്ധിക്കുന്നു. ആദിവാസികൾ പോകുന്നു.)

അനു: (കുഴലിലൂടെ നോക്കി) ഹായു്! എന്തു രസം! ആദിവാസിപ്പെൺകുട്ടികളുടെ കൂത്താട്ടം.

അനു II: (വാങ്ങി നോക്കി) ചില പോലീസുകാരും കൂടെയുണ്ടു്.

നേതാ: നല്ല രസം. ഫൈവ്സ്റ്റാർ ഹോട്ടലിൽപോലും എല്ലാം കൃത്രിമമാണു്. ഇതു് ലൈഫല്ലേ.

സംഘാ: നിങ്ങളുടെ ഈ കളി അതിരുകടക്കുന്നു. നേതാക്കന്മാരും ഉദ്യോഗസ്ഥന്മാരും മുതലാളിമാരുംചേർന്നു് ഈ പാവങ്ങളെ കൊള്ളയടിക്കുകയാണു്.

(അകലെ കരച്ചിൽ. നാട്ടുരാശാക്കളേ എങ്ങൾക്കു് പയിക്കുന്നു.)

സംഘം: നിങ്ങൾക്കിതുവരെ മനസ്സിലായില്ലേ?

അനു I: ആനുകൂല്യങ്ങൾ നിരവധി

,, II: ക്ഷേമപ്രവർത്തനങ്ങൾ നിരവധി

നേതാ: ഇതാ—രേഖകൾ നോക്കൂ....

(ആദിവാസികൾ പെരുവിരലും നീട്ടി 'നാട്ടരാശാക്കളേ എങ്ങാൾക്കു പയിക്കുന്നേ'—എന്നു കരഞ്ഞുകൊണ്ട് വരുന്നു—

സംഘം: കണ്ടോ? അവർ വിരലടയാളം തരാൻ വന്നിരിക്കുന്നു. ഇവരുടെ സഹായധനം തട്ടിയെടുക്കുന്ന പ്രമാണിമാരും ഉദ്യോഗസ്ഥന്മാരും ഇതാ നിൽക്കുന്നു.

നേതാ: എന്താഹേ! നിങ്ങൾ പറയുന്നത്? കേന്ദ്രസംസ്ഥാന ഗവണ്മെൻറുകൾ കാലാകാലം പ്രഖ്യാപിക്കുന്ന എല്ലാ എയിഡ്സും ഞങ്ങളിവർക്ക് നല്കുന്നുണ്ട്.

സംഘം: ശരിയാണ്. ഇവർ എയ്ഡ്സ് ബാധിച്ചവരാണ്. ഇവർക്ക് പ്രതിരോധശക്തി നഷ്ടപ്പെട്ടിരിക്കുന്നു. സ്വകാര്യജീവിതം നഷ്ടപ്പെട്ടിരിക്കുന്നു—വികാരങ്ങൾ നഷ്ടപ്പെട്ടിരിക്കുന്നു...ഇപ്പോഴവർക്ക് ഒററ വികാരമേയുള്ളു. വിശപ്പ്—വിശപ്പുമാത്രം.

ഈ നീട്ടിപ്പിടിച്ച വിരലുകൾ നിങ്ങൾ പറഞ്ഞിടത്ത് പതിച്ചവരാണവർ. ഇനി ഈ കറുത്ത വിരൽപ്പാടുകൾ പതിയുന്നത് നിങ്ങളുടെ മുഖങ്ങളിലാകട്ടെ.

# ഐക്യഗാഥ

പാടാം—നമുക്കൊത്തു പാടാം
കീറിപ്പറിയുമീ ഭാരതത്തിൻ പേരിൽ
പാടാം, നമുക്കൊത്തു പാടാം, പാടാം
കുത്തിക്കുടൽമാല കീറുമീയിന്ത്യതൻ
മക്കളെയോർത്തു നാമൊത്തുപാടാം
പാടാം, മനുഷ്യമനസ്സിൽ
സംഗീതം നുരയുന്നതു നിറയുന്നതുവരെ നാം പാടാം...
പാടാം, ആസുരതകളൊഴിയുന്നതു് തെളിയുന്നതു്
കനിവിൻെറ തെളിയുറവകൾ കിനിയുന്നതു്വരെ
നാം

തുടികൊട്ടിപ്പാടാം...തുടികൊട്ടി പാടാം
പാടാം പാടാം പാടാം
ഹിന്ദുവും ക്രിസ്ത്യനും സിക്കും മുസൽമാനു-
മെന്തെല്ലാമായ് നാം ശിരസ്സുകീറി
ഹിന്ദി, തെലുങ്ക്, തമിഴ്, കന്നട, പിന്നെ-
യെന്തിനെല്ലാം വേണ്ടി നെഞ്ചുകീറി
ചിന്തുന്നതെന്തിലും ചോര
സ്വന്തം ഉടപ്പിറന്നോൻെറ ചോര
പണിയെടുക്കുന്നോൻെറ
പശിയടങ്ങാത്തോൻെറ
പുതിയ കാലത്തിൻെറ
സ്വപ്നസംഘാതങ്ങളവയുടെ ചങ്കററുവീണ ചോര...
അംഗം, കലിംഗം, പാടലീപുത്രം,
വംഗദേശത്തിൻ മലഞ്ചെരിവും

പഞ്ചാബ്വ,മാസ്സാമ,മുത്തരാഖണ്ഡവും
ഇന്ദ്രപ്രസ്ഥത്തിലും രക്തഗന്ധം
മേഘാലയത്തിൽ, മിസോറാം, മണിപ്പൂരിൽ
ഏതാണു ശാന്തം? നിതാന്തഭദ്രം?
രണ്ടായിരം നാഴികയ്ക്കപ്പുറം ദീഗോ
ഗാർഷ്യയിൽ, ലാഹോറിൽ, ശ്രീലങ്കയിൽ
എന്തിനിന്നിന്ത്യയ്ക്കു ചുററും, ഉറങ്ങാതെ തഞ്ചംപാക്കും
ചതിക്കണ്ണുകൾ
കഴുകൻെറ നഖമുനകൾ, കൊക്കുകൾ, കണ്ണിൽനി–
ന്നൊഴിയാത്ത വഴിയുന്ന രക്തദാഹം
കഴുകൻെറ കയ്യാളുകൾ, പലവേഷങ്ങൾ
പലജാതികൾ, പല മതഭ്രാന്തുകൾ
അവയുടെ കുടിലമോഹങ്ങൾ ചുരത്തുന്ന
വിഷമാണിതൊഴുകുന്നതെങ്ങുമെങ്ങും
അതു തുടച്ചെറിയുവാൻ, സ്നേഹനറുംതേ–
നൊഴുകിപ്പരക്കുവാൻ, അതിനു പാടാം...
പാടാം, മനുഷ്യമനസ്സിൽ
സംഗീതം നുരയുന്നതു് നിറയുന്നതു് വരെ നാം
പാടാം



ശാസ്ത്ര സാംസ്കാരിക ജാഥയിലവതരിപ്പിക്കുന്ന ഗാനങ്ങളും സംഗീതശില്പങ്ങളും നാടകങ്ങളുമാണ് ഇതിലുള്ളത്. സമൂഹത്തോട് പ്രതിബദ്ധതയില്ലാത്ത സാഹിത്യകാരന്മാരുടെ ആത്മാവിഷ്കാരങ്ങളല്ല ഇവ. ശാസ്ത്രസാഹിത്യ പരിഷത്തിന് ജനങ്ങളുമായി പല അനുഭവങ്ങളും പങ്കിടാനുണ്ട്. അവരോട് പലതും പറയാനുണ്ട്. അതിനായി ഉപയോഗിക്കുന്ന മാധ്യമങ്ങളിലൊന്നാണ് ശാസ്ത്ര സാംസ്കാരിക ജാഥ.

ഈ പരിപാടിയുടെ എല്ലാ ഘട്ടത്തിലും സഹകരിക്കുകയും സഹായിക്കുകയുംചെയ്ത മുഴുവൻ പേരോടും കൃതജ്ഞത രേഖപ്പെടുത്താൻ ഈ അവസരം ഉപയോഗിക്കട്ടെ.

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# ശാസ്ത്രസാംസ്കാരിക ജാഥ-'86

| | |
|---|---|
| നവംബർ-7 | ഡിസംബർ-7 |
| ചെറുശ്ശേരി മുതൽ | തുഞ്ചൻ വരെ |
| (പള്ളിക്കുന്ന്, കണ്ണൂർ) | തിരൂർ (മലപ്പുറം) |
| ഗുരുവായൂർ മുതൽ | വൈക്കം വരെ |
| (തൃശ്ശൂർ) | (കോട്ടയം) |
| മണ്ണടി മുതൽ | വയലാർവരെ |
| (പത്തനംതിട്ട) | (ആലപ്പുഴ) |



## ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്

